No. 56/96

# പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റും ആയ മോറാൻ മാർ ബസേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ



നമ്മുടെ മലങ്കരസഭയിലെ എല്ലാ പള്ളി വികാരിമാരും മറ്റു പട്ടക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്,

പ്രിയരേ,

നമ്മുടെ സഭയുടെ ഉദ്ഭവവും അതിന്റെ സ്ഥാനസ്ഥിതി മഹത്വങ്ങളും ഇപ്പോൾ അതിനുണ്ടായിരിക്കുന്ന സ്ഥിതി ഗതികളും നാം ആരേയും പ്രത്യേകം എഴുതി അറിയിക്കേണ്ടതില്ലല്ലോ. സഭയിലെ ഭിന്നതകളും വൈരുദ്ധ്യങ്ങളും ദൈവത്തിനും തന്റെ പരിശുദ്ധന്മാർക്കും സ്വീകാര്യങ്ങളാണ് എന്നു നമുക്ക് വിശ്വാസമില്ല. ആകയാൽ കർത്താവ് കല്പിച്ചതുപോലെ പിതാവും പുത്രനും പരിശുദ്ധാത്മാവും ഏകമായിരിക്കുന്ന പ്രകാരം നമുക്കും കർത്താവിൽ ഒന്നാകാം. കർത്താവ് നമ്മെ സ്നേഹിച്ചതുപോലെ നമുക്കും പരസ്പരം സ്നേഹിക്കാം. അപ്രകാരം നമ്മളും കർത്താവിന്റെ ശിഷ്യന്മാരാകുന്നു എന്നു മറ്റുള്ളവരും ലോകവും അറിയട്ടെ. ഇതാണ് നമ്മുടെ കർത്താവിന്റെ അഭിലാഷം. നമ്മുടെ കർത്താവിന്റെ ത്യാഗോജ്ജ്വലമായ സ്നേഹത്തിലും സഹകരണത്തിലും എല്ലാ സഭാംഗങ്ങളും പരസ്പരം സ്നേഹിച്ചും സഹകരിച്ചും മലങ്കരസഭയുടെ അഖണ്ഡത സംരക്ഷിച്ചും, സഭയുടെ സ്വാതന്ത്ര്യവും ഉന്നമനവും ഉദ്ദേശിച്ചും പ്രവർത്തിക്കണമെന്ന് നാം പ്രത്യേകം നിങ്ങളോടു താൽപര്യപ്പെടുന്നു. എല്ലാവരും ഈവക കാര്യങ്ങളിൽ സഹകരിച്ച് പ്രവർത്തിക്കണം.

മലങ്കര അസോസിയേഷൻ അംഗങ്ങളുടെ തെരഞ്ഞെടുപ്പ് നടത്തുന്നതിലേക്ക് നാം നടപടികൾ ആരംഭിക്കുന്നു. നിലവിലിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടന (മലങ്കരസഭാ ഭരണഘടന) അനുസരിച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ (മലങ്കര അസോസിയേഷൻ) അംഗങ്ങളെ പ്രധാനമായും ഇടവകയോഗങ്ങൾ തെരഞ്ഞെടുക്കേണ്ടതാണ്. അതിലേക്ക് താഴെപ്പറയുന്ന നടപടികൾ എടുക്കുന്നതിന് മലങ്കരസഭയിലെ എല്ലാ ഇടവകപള്ളി വികാരിമാരോടും നാം ആജ്ഞാപിക്കുന്നു.

ഇടവകയിലെ കുടുംബങ്ങളിൽ വിതരണം ചെയ്തു വിവരങ്ങൾ ശേഖരിക്കുന്നതിന് അടിയിൽ ചേർത്തിട്ടുള്ള ഫോറങ്ങൾ ഇതുപോലുള്ള നമ്മുടെ കല്പനകൾ സഹിതം ഇവിടെനിന്നും അയച്ചുതരുന്നതാണ് (മലങ്കര അസോസിയേഷൻ അംഗങ്ങളെ ഇടവകയോഗത്തിൽ നിന്നും തെരഞ്ഞെടുക്കേണ്ടതാണ്).

**ഇടവകയിലെ കുടുംബങ്ങളിൽ നിന്നും ലഭിക്കേണ്ട വിവരങ്ങൾ സംബന്ധിച്ച ഫോറം**
**(20-6-1995-ലെ സ്ഥിതിവിവരങ്ങൾ അനുസരിച്ചുള്ളത്)**

(1) പള്ളിയുടെ പേര്, സ്ഥലം മുതലായവ.
(2) കുടുംബത്തിന്റെ പേര് - വീട്ടുപേര്.
(3) വീട്ടു നമ്പർ.
(4) ഏതു മെത്രാസന ഇടവക.
(5) കുടുംബനാഥന്റെയോ നാഥയുടെയോ പേരും മേൽവിലാസവും.
(6) 21 വയസു പൂർത്തിയായ കുടുംബാംഗങ്ങളുടെ ആകെ എണ്ണം.
സ്ത്രീകൾ
പുരുഷന്മാർ
(7) മലങ്കര അസോസിയേഷൻ അംഗങ്ങളെ തെരഞ്ഞെടുക്കുന്ന ഇടവക യോഗത്തിൽ വോട്ടിംഗിൽ പങ്കെടുക്കുന്ന കുടുംബാംഗത്തിന്റെ പേരും (സ്ത്രീയോ, പുരുഷനോ) മേൽവിലാസവും ഒപ്പും.

സ്ഥലം: ഫോറം പൂരിപ്പിച്ചു നൽകുന്ന
തീയതി: കുടുംബാംഗത്തിന്റെ പേരും ഒപ്പും

ടി വിവരങ്ങൾ 20-6-1995-ലെ സ്ഥിതിവിവരങ്ങൾ അനുസരിച്ചായിരിക്കണം. ഫോറങ്ങൾ വികാരിമാരുടെ ചുമതലയിൽ വിതരണം ചെയ്ത് ഇടവകയിലെ കുടുംബങ്ങളിൽ നിന്നും വിവരങ്ങൾ ശേഖരിച്ച് പള്ളി റിക്കാർഡിൽ ഉൾപ്പെടുത്തി സൂക്ഷിക്കേണ്ടതാണ്.

ഫോറങ്ങളിൽ നിന്നും ലഭിക്കുന്ന വിവരങ്ങൾ അടിസ്ഥാനമാക്കി അസോസിയേഷൻ അംഗങ്ങളെ തെരഞ്ഞെടുക്കുന്നതിനുള്ള ഇടവകയോഗത്തിൽ വോട്ടിംഗിൽ പങ്കെടുക്കുന്നതിന് അർഹതയുള്ള അംഗങ്ങളുടെ പേരും മേൽവിലായവും അടങ്ങുന്ന ലിസ്റ്റ് ആ ഇടവകയിൽ ആകെയുള്ള കുടുംബാംഗങ്ങളുടെ എണ്ണംകൂടി രേഖപ്പെടുത്തി വികാരിമാർ ഒപ്പിട്ട് 30-4-1996-ന് മുമ്പ് നമ്മുടെ ഓഫീസിൽ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം.

ഈ കല്പന ബന്ധപ്പെട്ട എല്ലാവരുടെയും അറിവിനും നടപടിക്കുമായി മലയാള മനോരമ, മംഗളം എന്നീ ദിനപത്രങ്ങളിൽ പ്രസിദ്ധീകരിക്കുന്നു. ഈ കല്പന അറിയിപ്പായി ഗണിച്ച് മേൽപറഞ്ഞിട്ടുള്ള നടപടികൾ വികാരിമാർ നടത്തി വിവരങ്ങൾ നമ്മെ അറിയിക്കാവുന്നതാണ്.

ഈ വക നടപടികൾ എടുക്കുന്നതിന് ഏതെങ്കിലും പള്ളി ഇടവകയിൽ തടസ്സമോ വീഴ്ചയോ ഉണ്ടാകുന്ന പക്ഷം ആ പള്ളി കൈക്കാരന്മാർക്കോ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്കോ മറ്റ് ഏതെങ്കിലും ഇടവകാംഗത്തിനോ 20-04-1996-ന് മുമ്പായി നമുക്ക് ലഭിക്കത്തക്കവണ്ണം വ്യക്തമായ വിവരങ്ങൾ രേഖാമൂലം നമ്മെ അറിയിക്കാവുന്നതാണ്. അങ്ങനെ അറിവു ലഭിച്ചാൽ ആ പള്ളി സംബന്ധിച്ച് ആവശ്യമായ നടപടികൾ നാം ഉടൻതന്നെ സ്വീകരിച്ച് വിവരങ്ങൾ ശേഖരിക്കുന്നതാണ്. ആവശ്യമുള്ളവർക്ക് നമ്മുടെ ഓഫീസുമായി ബന്ധപ്പെട്ട് ഫോറങ്ങൾ മുതലായവ വാങ്ങാവുന്നതാണ്. ഇടവക പള്ളികളിൽ നിന്നും വിവരങ്ങൾ ലഭിക്കുന്ന മുറയ്ക്ക് വേണ്ട അന്വേഷണങ്ങളും പരിശോധനകളും നടത്തി ഇടവക പൊതുയോഗങ്ങൾ കൂടി അസോസിയേഷൻ അംഗങ്ങളെ തെരഞ്ഞെടുക്കുന്നതിന് നാം നിർദേശം നൽകുന്നതാണ്. അസോസിയേഷൻ അംഗങ്ങളെ തെരഞ്ഞെടുത്തശേഷം സഭാ മാനേജിംഗ് കമ്മിറ്റിയുടെ തെരഞ്ഞെടുപ്പും നിയമാനുസരണം നടത്തുന്നതാണ്. മെത്രാസന പൊതുയോഗത്തിലേക്കുള്ള അതതു പള്ളി പ്രതിനിധികളുടെ തെരഞ്ഞെടുപ്പ് മുതലായവ സംബന്ധിച്ച് അതത് മെത്രാസനങ്ങളിൽ നിന്നും നടപടികൾ എടുക്കേണ്ടതാണ്.

ശേഷം പിന്നാലെ,

ദൈവം അനുഗ്രഹിക്കട്ടെ.

കാതോലിക്കേറ്റ് ഓഫീസ്
ദേവലോകം അരമന; ദേവലോകം പി. ഒ., കോട്ടയം

ഇതു സംബന്ധിച്ച എഴുത്തുകുത്തുകൾ നടത്തേണ്ട മേൽവിലാസം

മലങ്കര മെത്രാപ്പോലീത്ത
ദേവലോകം അരമന, ദേവലോകം പി. ഒ., കോട്ടയം-38.

Compiled by Varghese John Thottapuzha & Joice Thottackad.